# വലിയ നോമ്പിലെ നമസ്ക്കാരം

[ഇതു ശനി, ഞായർ ഒഴിച്ചുള്ള ദിവസങ്ങളിൽ ഉപയോഗിക്കണ്ടതാകുന്നു
ഞായർ കഴിഞ്ഞുള്ള സന്ധ്യയിൽ ആരംഭിക്കണ്ടതും, വെള്ളിയാഴ്ച ഒമ്പതാം മണിയുടെ
പ്രാർത്ഥനയോടുകൂടി അവസാനിക്കേണ്ടതും ആകുന്നു.]

## ഞായർ ഒമ്പതാം മണി

### കൗമാ

### അപേക്ഷ

കർത്താവേ നിന്നെ സ്നേഹിച്ചവരായ വാഴ്ത്തപ്പെട്ട സഹദേന്മാരോടുകൂടെയും അവരുടെ പ്രവൃത്തികളാൽ നിനക്കു ഇഷ്ടന്മാരായിത്തീർന്ന പരിശുദ്ധന്മാരോടു കൂടെയും ഞങ്ങളുടെ മരിച്ചവർക്കു ഓർമ്മയെ ചമച്ചു നിന്റെ വലത്തുഭാഗത്തു നില്പാൻ അവരെ യോഗ്യരാക്കി ആശ്വസിപ്പിക്കേണമെ. കർത്താവേ! ശുദ്ധമുള്ള നിന്റെ സഭ അതിന്റെ പ്രജകൾക്കായി ദുഃഖത്തോടു നിലവിളിച്ചുകൊണ്ടു നിന്നോട് അപേക്ഷിച്ച് പറയുന്നു. കർത്താവേ മാമോദീസായാൽ നിന്നെ ധരിച്ചു എന്ന ജനങ്ങൾ നിന്നാൽ അനുകൂലപ്പെടുകയല്ലാതെ അഗ്നിനരകം നേടുമാറാകരുതേ.

അനുഗ്രഹങ്ങൾ നിറഞ്ഞിരിക്കുന്നവനേ!....

### കൗമാ

# സന്ധ്യാനമസ്ക്കാരം

## കൗമാ

കർത്താവേ ഞങ്ങളുടെ നോമ്പും നമസ്ക്കാരവും നിനക്കു വെടിപ്പുള്ള ധൂപം പോലെ ആയി സൗരഭ്യങ്ങളുടെ പുകപോലെ നിന്റെ സന്നിധാനത്തിങ്കൽ കൈക്കൊള്ളപ്പെടുമാറാകേണമെ. ശുദ്ധമുള്ള നോമ്പു ജയത്തിന്റെ അടയാളവും ശത്രുവാകുന്ന ദുഷ്ടന്റെ നേരെ തോൽക്കാത്ത ആയുധവും ആകുന്നു. കർത്താവേ ഞങ്ങളുടെ നമസ്കാരം നിനക്ക് ഇമ്പമുള്ളതാകണമേ. ഞങ്ങളുടെ അപേക്ഷ നിന്റെ തിരുമുമ്പാകെ പ്രവേശിക്കുമാറാകണമേ.  ആനന്ദ പരിമളം പോലെ നിന്റെ ശ്രേഷ്ഠതയുടെ മുമ്പാകെ അതു
കൈക്കൊള്ളപ്പെടുമാറാകണമെ. കർത്താവേ നിന്നെ ഞങ്ങൾ നോക്കി വിളിക്കുന്നതുകൊണ്ടു ഞങ്ങളുടെ സഹായത്തിനു നീ എഴുന്നള്ളി ഞങ്ങളുടെ ആത്മാക്കൾ മേൽ അനുഗ്രഹം ചെയ്യണമെ. നീതിമാന്മാരുടെയും പുണ്യവാന്മാരുടെയും നോമ്പിനെ കൈക്കൊണ്ടു എന്ന എന്ന മിശിഹാ തമ്പുരാനേ ഞങ്ങളുടെ നോമ്പും നമസ്ക്കാരവും നീ കൈക്കൊണ്ട് ഞങ്ങളുടെ മേൽ അനുഗ്രഹം ചെയ്യേണമെ. ആമ്മീൻ

ഞങ്ങളുടെ കർത്താവായ യേശുമിശിഹാ...

എന്റെ ദൈവവും എന്റെ നീതിയുടെ രക്ഷിതാവുമേ, നിന്നെ ഞാൻ വിളിച്ചപ്പോൾ എന്നോടു നീ ഉത്തരം പറഞ്ഞു, എന്റെ ഞെരുക്കങ്ങളിൽ എന്നെ ആശ്വസിപ്പിച്ചു, എന്റെ മേൽ അനുഗ്രഹം ചെയ്തു എന്റെ പ്രാർത്ഥനയെ കേൾക്കേണമെ. മനുഷ്യമക്കളേ നിങ്ങൾ എത്രത്തോളം എന്റെ ബഹുമാനത്തെ മൂടി മായയെ

സ്നേഹിച്ച് എന്നേക്കും വ്യാജം അന്വേഷിക്കുന്നു? തന്റെ തിരഞ്ഞെടുക്കപ്പെട്ടവനെ കർത്താവു അത്ഭുതത്താൽ തനിക്കായി വേർതിരിച്ചു എന്നു നിങ്ങൾ അറിവിൻ. തന്നെ ഞാൻ വിളിക്കുമ്പോൾ കർത്താവു കേൾക്കും. കോപിപ്പിൻ നിങ്ങൾ പാപം ചെയ്യരുതു. നിങ്ങളുടെ ഹൃദയങ്ങളിൽ പറഞ്ഞു നിങ്ങളുടെ കിടക്കകളിൽ നിങ്ങൾ നിരൂപിപ്പിൻ നീതിയുടെ ബലികളെ നിങ്ങൾ കഴിച്ച് കർത്താവിൽ ശരണം പ്രാപിപ്പിൻ. നമുക്കു നന്മ ആരു കാണിക്കുമെന്നു പറയുന്നവർ പലരുണ്ട്. തന്റെ മുഖപ്രകാശം ഞങ്ങളുടെ മേൽ താൻ വിരിക്കട്ടെ. കർത്താവേ അവരുടെ ധാന്യവും വീഞ്ഞും എണ്ണയും സമാധാനത്താലെ ഒന്നിച്ച് വർദ്ധിച്ച കാലത്തേക്കാൾ നിന്റെ സന്തോഷം എന്റെ മനസ്സിൽ നീ തന്നു. ഞാൻ കിടന്നുറങ്ങും. എന്തെന്നാൽ കർത്താവേ നീ മാത്രം എന്നെ അടക്കത്തോടെ വസിക്കുമാറാക്കും. ദൈവമേ സ്തുതി നിനക്കു യോഗ്യമാകുന്നു. ബാറെക്മോർ.

## മാർ യാക്കോബിന്റെ ബോവൂസ്സാ

കർത്ത്യ കർത്താവേ നിന്നെ ഞങ്ങൾ വിളിക്കുന്നിപ്പോൾ
നീയെഴുന്നള്ളി പ്രാർത്ഥന കേട്ടു കൃപ ചെയ്യണമെ.

ഈറേമാലാഖമാരുടെയും ഉടയവനായ
കർത്ത്യ കർത്താവേ ആത്മങ്ങൾമേൽ കൃപ ചെയ്യണമെ

ബാവാ പുത്രാ ശുദ്ധറൂഹായേ വിശ്വാസത്താൽ
ഞങ്ങൾ മുട്ടി നിൻ കൃപ കൊണ്ടു ഉത്തരമരുൾകാ

നിൻ മനോഗുണത്തെ ഞങ്ങൾ കണ്ടു നിൻ  തിരുനാമം
സ്തോത്രം ചെയ് വാൻ ഞങ്ങളുടെ കൺകൾ വെളിവാക്കണമേ

നിന്റെ ദയയിൻ സങ്കേതത്തെ ഞങ്ങൾ പിടിച്ചു

നിന്നനുഗ്രഹത്താൽ ഞങ്ങളെ നീ ജീവിപ്പിക്കണമേ

ഞങ്ങളുടെ ദൈവമേ നിന്നിൽനിന്നു പ്രാർത്ഥിച്ചതിനാൽ
ഞങ്ങൾക്കായി ശുദ്ധഹൃദയം നൽകീടണമേ

റൂഹായുധത്തെ ബീശേൻ പക്കൽ പ്രയോഗിക്കാ
ഞങ്ങളുടെ മുറിവെ സൗഖ്യപ്പെടുത്തി രക്ഷിക്കണമേ

നിന്റെ പിന്നിൽ വന്നവരെ നാണിപ്പിക്കല്ലേ
എന്റെ കർത്താവേ! നിൻവലംകയ്യാൽ രക്ഷിക്കണമേ

എന്റെയിഷ്ടം നിന്റേതാവാനാശിക്കുന്നു
സകലേശ്വരനാം സർവ്വപിതാവേ! വന്ദിക്കുന്നു

സകല ഗുണവും നിന്നിൽനിന്നു ഞങ്ങൾ വാങ്ങി
വ്യാപാരിയെപ്പോൽ ഞങ്ങളുടെ ദ്രവ്യം നീ വാങ്ങണമേ

പഠിപ്പാൻ നിന്റെ സൽപുസ്തകത്തെ നൽകീടണമേ
ദാസദാസി സുതരേ നീ ജീവിപ്പിക്കണമേ

എന്റെ കർത്താവേ! നിന്റെ ദേഹരക്തങ്ങളെയും
തിന്നുകുടിച്ച ഞങ്ങളെ നീ ജീവിപ്പിക്കണമേ

നിന്റെ സ്ലീബാ ഞങ്ങളുടെ ദേഹോപദ്രവത്തിന്നു
കോട്ടയതായി ഞങ്ങൾക്കതിനെ നൽകീടണമേ

ഇടയാ നിന്റെയിടവകയുടെ കുഞ്ഞാടാക്കാ
നിൻ വലംകൈ ഞങ്ങളുടെമേൽ ആവസിപ്പിക്കാ

ലോകപിതാവാം രാജരാജാവേ! നിനക്കു സ്തോത്രം

ഞങ്ങളുടെയപേക്ഷ കാഴ്ചയെപ്പോലെ കൈക്കൊള്ളണമേ

നിഖിലം ശ്രവിക്കും നമസ്കാരം കൈക്കൊള്ളുന്നവനേ
പ്രാർത്ഥന കേട്ട് ആത്മാക്കളെ നീ രക്ഷിക്കണമേ

**അല്ലെങ്കിൽ**

(കർത്ത്യ കർത്താവേ എന്ന രീതി)

ഈശാ നാഥാ! വരിക തുണപ്പാൻ വിളി കൂട്ടുന്നു
പ്രാർത്ഥന കേട്ടിട്ടാത്മക്കൾമേൽ കൃപ ചെയ്യേണം

ഈശാനാഥാ ഈറയനാഥാ മൗലാവേശാ
പ്രാർത്ഥന കേട്ടിട്ടാത്മക്കൾമേൽ കൃപ ചെയ്യേണം

താതസുതാത്മാ! ശോഭിപ്പിക്കെൻ ഹൃദയത്തെ നീ
നിൻവാതില്ക്കൽ മുട്ടുന്നടിയാനുത്തരമേകി.

ശോഭിപ്പിക്കെൻ നയനങ്ങളെ നിൻ സത്യം കാണ്മാൻ
നിൻ ദയവിൽ ഞാൻ അഭയം ചേർന്നേൻ കാക്കണമെന്നെ

യാചിപ്പോനാമെന്നിൽ ശുദ്ധഹൃദയം നൽക
ജീവജ്ഞാനം നിൻ നിറവിൽ നിന്നേകണമെന്നിൽ

ആത്മീകമായുധമേകുക തുണയായ്, ദുഷ്ടന്നെതിരായ്
നിൻ നാമത്തിൽ മുദ്രിതനാക്കി കാക്കണമെന്നെ.

നിൻഭാഗ്യം ഞാൻ സ്നേഹിച്ചെത്തി നിൻപിന്നാലെ
ലജ്ജിക്കാ-ഞാൻ, നിന്റെ വലങ്കൈ മേവണമെന്നിൽ

നിൻവക ഞാനായ് തീരുകമാത്രം എന്നുടെയിഷ്ടം
നാഥാ താതാ കരുണാപരനെ വന്ദിപ്പേൻ ഞാൻ

നിന്നിൽനിന്നും ദയ പ്രാപിച്ചേൻ ലജ്ജിക്കാ ഞാൻ
വാണിജതുല്യം എൻഹൃത്തേല്ക്കും നിൻ നിക്ഷേപം

സൽഗ്രന്ഥം ഞാൻ വായിച്ചറിവിൽ വർദ്ധിക്കേണമെ
ജീവിപ്പിക്കീ ദാസൻ ദാസീ സുതനാമെന്നെ.

നിൻ മെയ് രക്തം പ്രാപിച്ചതിനാൽ ജീവൻ നൽക
കോട്ടസമാനം നിൻകുരിശെന്നെ കാവൽ ചെയ്ക

പ്രാർത്ഥിച്ചേൻനിൻ വലതുകരത്തെ ചേർക്കണമെൻമേൽ
നല്ലിടയാ നിന്നജഗണമദ്ധ്യേ കുഞ്ഞാടാക്ക

ലോകപിതാവേ! ജീവാധിപ നിൻനാമം സ്തുത്യം
കാഴ്ചസമാനം സവിധേ പൂകട്ടെന്നർത്ഥനയും

സർവ്വം കേട്ടിട്ടഭ്യർത്ഥനയെ കൈക്കൊൾവോനെ
പ്രാർത്ഥന കേട്ടിട്ടാത്മാക്കൾമേൽ കൃപ ചെയ്യേണം

കരുണയുള്ള ദൈവമേ....
മാർ അപ്രേമിന്റെ മെമ്മറാ
ഞങ്ങൾക്കുള്ള കർത്താവേ....

എന്റെ കർത്താവേ നിനക്കു സ്തുതി,
നിനക്കു സ്തുതി, സ്തുതി നിനക്കു സ്തുതി.

ആയിരങ്ങളുടെ ആയിരവും
അളവു കൂടാതെ നിനക്കു സ്തുതി

സ്വർഗ്ഗാദൂതർക്കുടയവനെ,
അവരാൽ മഹത്വപ്പെടുന്നവനേ,
വന്ദനവോടു നിനക്കു സ്തുതി
പ്രാർത്ഥനകൾ കൈക്കൊള്ളണമേ.

ത്രീയേകമേകത്രിയാം
ഏക ദൈവമായുള്ള,
പിതൃസുതപരിശുദ്ധാത്മാവാം
സത്യ പരനേ നിനക്കു സ്തുതി.

ബലഹീനരുടെ അപേക്ഷകളും
അനുതാപികളുടെ കണ്ണുനീരും
മുൻഫലമായ കാഴ്ചകൾപോൽ
കൈക്കൊൾവോനെ നിനക്കു സ്തുതി.

സ്വർഗ്ഗാദൂതന്മാർ തന്നെ
സ്തുതിയാൽ ഘോഷിക്കുന്നവനെ,
പൂഴികളായവരിൽനിന്നു
അളവില്ലാതെ നിനക്കു സ്തുതി.

പിതൃസുതപരിശുദ്ധാത്മാവാം
ഏകദൈവത്തിൻ പക്കൽ

നിർമ്മലമായ ബോധത്താൽ
സ്തോത്രം നാം ചെയ്തീടേണം.

കൊല്ലും നഞ്ചിവയായുള്ള
പൊന്നും വെള്ളിയും നേടേണ്ടാ.
നിത്യജീവൻ പ്രാപിപ്പാൻ
സത്യോപദേശം കേൾക്ക.

നാല്പതുനാൾ ഉപവസിക്ക
വിശക്കുന്നവനപ്പം കൊടുക്ക
ഇശായ് സുതനേപ്പോൽ ദിനം
ഏഴുവട്ടം പ്രാർത്ഥിക്ക

മൂശയുമേലിയായും
നാല്പതിൽ നോമ്പെടുത്തു.
നമ്മുടെ കർത്താവും നോറ്റു
ആകൽക്കറുസായേ ജയിച്ചു.

കടൽ കൂപാമഗ്നികളിൽ
രക്ഷിച്ചെന്നാ പ്രാർത്ഥനകൾ
ഞങ്ങളുടെ നമസ്ക്കാരങ്ങൾക്ക്
കൃപയുടെ വാതിൽ തുറക്കണമേ

നമസ്ക്കാരം കേൾക്കുന്നവനെ
യാചനകൾ നൽകുന്നവനേ,

ഞങ്ങളുടെ നമസ്കാരം കേട്ട്

യാചനകൾ നൽകീടണമേ.

കുറി....കുറി.... കുറിയേലായിസ്സോൻ

അത്യുന്നതന്റെ മറവിൽ …

മഹോന്നതന്റെ മറവിൽ...

**ക്രോബേന്മാരുടെ സ്തുതി**

കർത്താവിന്റെ ബഹുമാനം...

സ്വർഗ്ഗസ്ഥനായ ഞങ്ങളുടെ പിതാവെ…

കൃപ നിറഞ്ഞ മറിയമേ...

സർവ്വ ശക്തിയുള്ള പിതാവായി...

സത്യമുള്ള ദൈവം തമ്പുരാനേ...

പരിശുദ്ധ പിതാവെ!...

# വലിയ നോമ്പിലെ നമസ്ക്കാരം

[ഇതു ശനി, ഞായർ ഒഴിച്ചുള്ള ദിവസങ്ങളിൽ ഉപയോഗിക്കണ്ടതാകുന്നു
ഞായർ കഴിഞ്ഞുള്ള സന്ധ്യയിൽ ആരംഭിക്കണ്ടതും, വെള്ളിയാഴ്ച ഒമ്പതാം മണിയുടെ
പ്രാർത്ഥനയോടുകൂടി അവസാനിക്കേണ്ടതും ആകുന്നു.]

## രാത്രി നമസ്ക്കാരം

### കൗമാ

ഉറക്കമില്ലാത്ത ഉണർവുള്ളവനായ എന്റെ കർത്താവേ നിന്റെ ഉണർച്ചയെ കൊണ്ടാടുവാനായിട്ട് പാപത്തിന്റെ മുഴുകലിൽനിന്നു ഞങ്ങളുടെ ഉറക്കത്തെ നീ ഉണർത്തണമെ. മരണമില്ലാത്ത ജീവനുള്ളവനേ, നിന്റെ മനോഗുണത്തെ ഞങ്ങൾ വന്ദിപ്പാനായിട്ടു മരണത്തിന്റെയും ക്ഷയത്തിന്റെയും ഉറക്കത്തിൽ നിന്നു ഞങ്ങളുടെ മരണത്തെ നീ ജീവിപ്പിക്കേണമെ. ബാവായും പുത്രനും ശുദ്ധമുള്ള റൂഹായുമേ, ആകാശത്തിലും ഭൂമിയിലും സ്തുതിക്കപ്പെട്ടവനും വാഴ്ത്തപ്പെട്ടവനും നീ തന്നെ ആകുന്നു, എന്നതുകൊണ്ടു ശുദ്ധതയോടെ ആകാശത്തിൽ നിന്നു നിന്നെ സ്തുതിക്കുന്ന സ്തുതിക്കപ്പെട്ട മാലാഖമാരുടെ കൂട്ടങ്ങളോടു കൂടെ നിന്നെ സ്തുതിച്ചു വാഴ്ത്തുവാൻ ഞങ്ങളെ യോഗ്യരാക്കേണമെ, ആമ്മീൻ.

### അപേക്ഷ

കർത്താവേ! എന്റെ കിടക്കമേൽ നിന്നെ ഞാൻ ഓർക്കാത്ത രാത്രിയില്ല. നീ എത്ര ഭയങ്കരനാകുന്നു എന്നു രാത്രികളിൽ നിന്നിൽ ഞാൻ നിരൂപിച്ചു, നിന്റെ തിരുമുമ്പിൽ നിന്നും അഗ്നിയുടെ നദി ഒഴുകുന്നു എന്നു ദാനിയേൽ പറയുന്ന ശബ്ദം ഞാൻ കേട്ടു. എന്റെ കടങ്ങൾ വളരെ ആകുന്നതുകൊണ്ട് എനിക്കു ഹാ

കഷ്ടം. എന്തെന്നാൽ നിന്റെ കൃപ എനിക്കുവേണ്ടി നിന്നോടു അപേക്ഷിക്കയും നിന്റെ അനുഗ്രഹങ്ങൾ എന്റെ മേൽ ഉണ്ടാകുകയും ചെയ്യാഞ്ഞാൽ ഞാൻ അതിൽക്കൂടെ എങ്ങനെ കടക്കേണ്ടു? കർത്താവേ നിന്റെ അനുഗ്രഹങ്ങൾ നിമിത്തം എന്റെ മേൽ കരുണ ചെയ്യേണമേ.

മനുഷ്യരെ സ്നേഹിക്കുന്നവനായ എന്റെ കർത്താവേ! എന്റെ കിടക്കമേൽ വച്ചു നിന്നെ ഞാൻ ഓർത്തു, രാത്രികളിൽ നിന്നിൽ ഞാൻ നിരൂപിച്ചു. നീ വളരെ ഭയങ്കരനാകയാൽ എന്റെ കറകളിലും ചെളികളിലും ഞാൻ സൂക്ഷിച്ചു നോക്കിയാറെ നിന്നെ വിളിപ്പാൻ ഞാൻ ലജ്ജിക്കുന്നു. കർത്താവേ, കള്ളനും ചുങ്കക്കാരനും ദോഷത്താളത്തിയും മാഹൈത്തായോടുകൂടെ ക്നാനായക്കാരത്തിയും  ശമ്രായക്കാരത്തിയും എന്നെ മനസ്സുറപ്പിച്ചു എന്നോടു പറയുന്നു. ‘നിന്റെ കർത്താവു കരുണ നിറഞ്ഞവനാകകൊണ്ടു നീ അവങ്കൽ അടുത്തുചെന്ന് അനുഗ്രഹത്തെ എടുത്തുകൊൾക'.

വ്യഭിചാരികൾക്കു കഷ്ടം എന്നും മോഷ്ടാക്കൾക്കു ലജ്ജയെന്നും ദൈവദൂഷണക്കാർക്കു നിത്യാഗ്നിയെന്നും പറയപ്പെട്ട പൗലൂസിന്റെ ലേഖനം വായിച്ചപ്പോൾ ഞാൻ കരഞ്ഞു. എന്തെന്നാൽ ഇവയൊക്കെയും എന്റെ പൈതൽ പ്രായം മുതൽ ഞാൻ ചെയ്തിട്ടുള്ളതുകൊണ്ട് എനിക്കു ഹാ! കഷ്ടം. എന്റെ കർത്താവേ! ദോഷത്താളത്തിയേപ്പോലെ നിന്നോടു ഞാൻ നിലവിളിക്കുന്നു. ചുങ്കക്കാരനെപ്പോലെ നിന്നോടു ഞാൻ അപേക്ഷിക്കുന്നു. അനുഗ്രഹം നിറയപ്പെട്ടവനായ എന്റെ കർത്താവേ, നീ കൃപ ചെയ്ത് എന്റെ മേൽ അനുഗ്രഹം ചെയ്യേണമെ.

ഞങ്ങളുടെ കർത്താവായ കർത്താവേ, നിന്റെ തിരുമുമ്പിൽ നിന്ന് എവിടേക്കു ഞാൻ പോകേണ്ടു? നിന്റെ സന്നിധാനത്തിങ്കൽ നിന്ന് എവിടേക്കു ഞാൻ ഓടി ഒളിക്കേണ്ടു? ഉയരത്തിൽ ഞാൻ കയറുന്നു എങ്കിൽ ആദ്യന്തമില്ലാതെ അവിടെ നീയാകുന്നു. പാതാളത്തിൽ ഞാൻ ഇറങ്ങുന്നുവെങ്കിൽ അവിടെയും നിന്റെ അധികാരം ആകുന്നു. എന്റെ ദൈവമേ, നിന്റെ അനുഗ്രഹങ്ങളാൽ എന്നോട് കരുണചെയ്തു നിന്റെ വലത്തുഭാഗത്ത് എന്നെ നിറുത്തണമെ. എന്തെന്നാൽ ജീവനുള്ള യാതൊന്നും നിന്റെ തിരുമുമ്പാകെ കുററം തീർന്നതായിരിപ്പാൻ കഴിയുന്നതല്ല.

കാർത്താവേ, നിന്നെ ഞങ്ങൾ നോക്കി വിളിക്കുന്നതു കൊണ്ടു ഞങ്ങളുടെ സഹായത്തിനു നീ എഴുന്നള്ളി ഞങ്ങളുടെ അപേക്ഷയെ കേട്ട് ഞങ്ങളുടെ ആത്മാക്കൾമേൽ അനുഗ്രഹം ചെയ്യേണമെ. കർത്താവേ, നിന്റെ ദീർഘക്ഷമ എന്റെ മേൽ വരുവാൻ ഞാൻ ആഗ്രഹിക്കുന്നു. അവസരമുള്ളപ്പോൾ അനുഗ്രഹങ്ങളെ യാചിപ്പാൻ എനിക്കു നീ കൃപ നൽകണമേ. നിന്റെ അനുഗ്രഹങ്ങൾക്കായിട്ടു ഞാൻ ദാഹിച്ചിരിക്കുന്നു. എന്തെന്നാൽ അവ കൂടാതെ ഞാൻ നിലനിൽക്കുന്നതല്ല. അനുഗ്രഹങ്ങളുടെ സമുദ്രമായ കാർത്താവേ  നിന്റെ കരുണയുടെ ചിന്തലുകളെ എന്നിൽ പ്രകാശിപ്പിക്കണമേ. അന്യായത്തിനു വേലചെയ്യുന്നവനായും കൊണ്ട് എന്റെ സമയങ്ങളെ ഞാൻ അവസാനിപ്പിച്ചിരിക്കുന്നു. കർത്താവേ, നിനക്കുള്ളവൻ ഞാനാകുവാൻ എന്റെ ജീവന്റെ അവസാനത്തിലെങ്കിലും എന്നെ കൈക്കൊള്ളണമെ. വഞ്ചനയുടെ അധിപതിയായ സാത്താൻ  എന്നെ കൊല്ലുവാൻ അവന്റെ അസ്ത്രങ്ങളെ എന്നിൽ എയ്തിരിക്കുന്നതുകൊണ്ടു് മഹാശക്തിമാനായ എന്റെ കർത്താവേ, എന്നിൽ നിന്റെ സുഗന്ധതൈലത്തെ അഭിഷേകം ചെയ്യണമെ. എന്തെന്നാൽ അതിനാൽ ഞാൻ സൗഖ്യപ്പെടും. ദൈവമേ, എന്നോടു നീ

ഉത്തരമരുളിച്ചെയ്യേണമെ. ദൈവമേ, എന്നോടു നീ ഉത്തരമരുളിച്ചെയ്ത് എന്റെമേൽ അനുഗ്രഹം ചെയ്യേണമെ. മനുഷ്യമക്കളുടെമേൽ അനുഗ്രഹം ചെയ്യേണമെ, ആമ്മീൻ.
(എന്നേക്കും തന്റെ ഇടത്തിൽനിന്നു കർത്താവിന്റെ ബഹുമാനം വാഴ്ത്തപ്പെട്ടതാകുന്നു എന്ന കൗമാ)

**അപേക്ഷ**

കർത്താവേ, ശുദ്ധമുള്ള നിന്റെ തിരുനാമത്തെ ഞാൻ ഉപേക്ഷിച്ചില്ലാ എന്നതുകൊണ്ട് എന്നെ നീ ലജ്ജിപ്പിക്കല്ലെ. എന്റെ കർത്താവേ, മനുഷ്യമക്കളുടെ മുമ്പാകെ നിന്നിൽ ഞാൻ ഏറ്റുപറഞ്ഞതുകൊണ്ട് നിന്റെ പിതാവിന്റെ തിരുമുമ്പാകെ എന്നിൽ നീയും ഏറ്റുപറയേണമെ. നിന്റെ ശരീരരക്തത്തെ ഞാൻ ഭക്ഷിച്ച് കുടിച്ചതുകൊണ്ട് നിന്റെ മോക്ഷത്തിനും നിന്റെ പരമാനന്ദത്തിനും എന്നെ നീ യോഗ്യനാക്കേണമേ. നിന്റെ മാലാഖമാരോടു കൂടെ വലിയ സ്തുതിയാൽ നീ എഴുന്നള്ളി വരുമ്പോൾ നിന്റെ കൃപയാൽ എന്റെ കടങ്ങളെ നീ പുണ്യമാക്കേണമേ.

ദാവീദ് അവന്റെ നന്തുനിയുടെ കമ്പികളാൽ രാത്രിയിൽ ശുദ്ധമുള്ള റൂഹായുടെ കീർത്തനങ്ങളെ പാടി സ്തുതിച്ചു. കർത്താവേ, ഞങ്ങളുടെ മനുഷ്യവർഗ്ഗത്തോടു നീ ചെയ്തിട്ടുള്ള നല്ലതായ നിന്റെ ന്യായങ്ങൾക്കുവേണ്ടി സ്തോത്രം ചെയ് വാൻ രാത്രിയിൽ ഞാൻ ഉണർന്നു. എന്തെന്നാൽ നിന്റെ സ്വരൂപത്തിലും സാദൃശ്യത്തിലും ഞങ്ങളെ നീ സൃഷ്ടിച്ചു. ബോധം കൊണ്ടും സ്വാതന്ത്ര്യം കൊണ്ടും ഞങ്ങളെ നീ അലങ്കരിപ്പിച്ചു. നിന്റെ വിരലുകളുടെ വേലയായ ഞങ്ങളെ സൗന്ദര്യവും ഭംഗിയുമുള്ളവരാക്കി നീ തീർത്തു.

കർത്താവേ മഹാദുഃഖത്താടെ ഞങ്ങൾ നിലവിളിച്ചു  പ്രാർത്ഥിക്കുന്നു. സത്യത്താലെ നിന്നെ വിളിക്കുന്നവർക്ക് നീ സമീപസ്ഥനാകയാൽ നിന്റെ അനുഗ്രഹങ്ങളോട് ഞങ്ങൾ അപേക്ഷിക്കുന്നു. നിന്റെ ആദ്യന്തമില്ലാത്ത കൃപ നിമിത്തം ഞങ്ങളോടു നീ ഉത്തരമരുളിച്ചെയ്യേണമെ.

കർത്താവേ ഞങ്ങളുടെ സങ്കടത്തെ ഓർത്ത് ഞങ്ങളുടെ കണ്ണീരിന്റെ തുള്ളിയാൽ ഞങ്ങളുടെ പാപത്തിന്റെ അഴുക്കു വസ്ത്രത്തെ നിർമ്മലമാക്കേണമെ. ദൈവപുത്രാ, നിന്റെ ഭയങ്കരപ്പെട്ട വരവും വിസ്മയിക്കപ്പെട്ട നാഴികയും എപ്പോൾ എന്ന് ആര് അറിയുന്നു. ലോകാവസാനവും വാതുക്കൽ നിൽക്കുന്നു എന്നു ശ്ലീഹായും ഞങ്ങളോടു സാക്ഷിക്കുന്നു. ആ നാഴികയിൽ ഉണ്ടാകുന്ന നിന്റെ ന്യായത്തീർപ്പ് കരുണയിൽ ആകുന്നവനു ഭാഗ്യം. കർത്താവേ, നിന്റെ ന്യായവിധി കരുണയാൽ ആകേണമെ. ഞങ്ങളുടെ പാപത്തിന്റെ ബഹുത്വം ആ സമയം നിന്റെ തിരുഹൃദയത്തിൽ കരേറുമാറാകരുതേ. കർത്താവേ, ഞങ്ങളുടെമേൽ നീ അനുഗ്രഹം ചെയ്യേണമെ. ഞങ്ങളുടെ നോമ്പും, നമസ്ക്കാരവും, ശുശ്രൂഷയും നിന്റെ തിരുമുമ്പാകെ കൈക്കൊള്ളപ്പെടുമാറാകേണമെ. നിന്റെ ശ്രീഭണ്ഡാരത്തിൽ നിന്നു മനോഗുണവും, അനുഗ്രഹങ്ങളും, പാപമോചനവും ഞങ്ങൾക്കു നീ നൽകേണമെ. നീ അനുഗ്രഹങ്ങളുടെ സമുദ്രമാകുന്നു. ഞങ്ങളുടെ അന്യായമോ ചെളിയുടെ തുള്ളിപോലെയും ആകുന്നു. മഹാവലിയ സമുദ്രമായ നിന്റെ ആർദ്രകരുണമൂലം ഞങ്ങളുടെ പാപത്തിന്റെ തുള്ളികളെ നീ ശുദ്ധമാക്കേണമെ. എന്റെ കർത്താവേ, പാപികളായ ഞങ്ങൾക്കുവേണ്ടി ചിന്തപ്പെട്ടു എന്ന ഏറിയ നിന്റെ സ്നേഹത്തിനു സ്തുതി. കർത്താവേ, ഞങ്ങളെ രക്ഷിച്ചു കൊള്ളണമെ. ഞങ്ങളുടെ സകല കുററത്തിൽനിന്നും ഞങ്ങളെ നീ ശുദ്ധമാക്കി വെടിപ്പാക്കേണമെ. ആമ്മീൻ.

(എന്നേക്കും തന്റെ ഇടത്തിൽനിന്നു കർത്താവിന്റെ ബഹുമാനം വാഴ്ത്തപ്പെട്ടതാകുന്നു എന്ന കൗമാ)

അനുഗ്രഹങ്ങൾ നിറയപ്പെട്ടിരിക്കുന്ന മഹാസമുദ്രമായ കർത്താവേ! നിന്നിൽ ശരണം പ്രാപിക്കുന്നവർക്കു സമാധാനത്തിന്റെ തുറമുഖം നീ ആകയാൽ ശിമഓന്റെ സാദൃശ്യത്തിൽ ഈ ലോകത്തിന്റെ പാപമുഴുകലിൽനിന്നും എന്നെ നീ കോരിയെടുക്കണമെ. എന്റെ കർത്താവേ! നിന്നെ ഞങ്ങൾ നോക്കിവിളിക്കുന്നതുകൊണ്ട് ഞങ്ങളുടെ സഹായത്തിനു നീ എഴുന്നള്ളണമെ. എന്തെന്നാൽ കർത്താവേ! ഇതാ തിന്മപെട്ടവൻ അവൻ ഉപായത്താൽ സൃഷ്ടികളെ കലഹിപ്പിച്ചു രാജാക്കന്മാരുടെ ഇടയിൽ വിരുദ്ധത്തിന്റെ വാളിനെ ഇട്ടിരിക്കുന്നു. അത്രയുമല്ല, കർത്താവേ! അധികാരികളേയും അവൻ കലഹിപ്പിക്കുന്നു. എഴുതപ്പെട്ടിരിക്കുന്ന പ്രകാരം കഴിയുമെങ്കിൽ തിരഞ്ഞെടുക്കപ്പെട്ടവരേയും വഞ്ചിപ്പാൻ അവൻ പ്രയാസപ്പെടുന്നു. കർത്താവേ! നിന്റെ കൃപയിൽ അല്ലാതെ ആരിൽ ഞങ്ങൾ സങ്കേതപ്പെടേണ്ടു? നിന്റെ സ്ലീബായുടെ അടയാളത്താലെ, തിന്മപെട്ടവനെ ഞങ്ങളിൽനിന്നു നീ മായിച്ചുകളയണമേ. എന്റെ കർത്താവേ! നിന്റെ ന്യായവിസ്താരത്തിൽ പക്ഷാഭേദം ഇല്ലാത്തതിനാൽ എന്റെ പാപം നിമിത്തം ഞാൻ ദുഃഖിക്കുന്നു. പുസ്തകങ്ങൾ തുറക്കപ്പെടുകയും നിന്റെ നീതി എന്റെ കുറ്റങ്ങളെ പരിശോധിക്കുകയും ചെയ്യുന്ന നേരത്തിൽ നിന്റെ കൃപ എന്നോടു കരുണ ചെയ്യുമാറാകണമേ. നിന്റെ കൃപ നിന്റെ നിതിയോട് അപേക്ഷിക്കയും എന്റെ കുററം(ചുമതല) പാപമോചനത്തെ പ്രാപിക്കയും ചെയ്യേണമെ. കർത്താവേ! നിന്നോടു ഞാൻ പിഴച്ചു എന്നു ഞാൻ ഏറ്റുപറയുന്നു. നീ കൃപചെയ്തു എന്റെ മേൽ അനുഗ്രഹം ചെയ്യേണമെ. സമുദ്രത്തിന്റെ ഉള്ളിൽ വച്ച് യൗനാൻ അപേക്ഷയെ നീ കൈക്കൊണ്ടു വലിയ മത്സ്യത്തോടു കല്പിക്കയും മൂന്നാം ദിവസം

അവനെ രക്ഷിക്കുകയും ചെയ്തു എന്ന ദൈവമേ! ഞങ്ങളോടു നീ നിരപ്പായി നിന്റെ അനുഗ്രഹങ്ങളാൽ ഞങ്ങളുടെ യാചനകൾ നൽകുമാറാകണമെ. ഞങ്ങൾ നിന്നെ വെറുപ്പിച്ചു എങ്കിലും നിന്നെ നിരപ്പാക്കുവാൻ നിന്റെ സ്നേഹത്തെപ്രതി മരിച്ചു എന്ന സഹദേന്മാരുടെയും സകല പരിശുദ്ധന്മാരുടെയും പ്രാർത്ഥനമൂലം ഞങ്ങളോടു നിരപ്പാകപ്പെടേണമെ. നിന്റെ സഭ നിന്റെ വാതിലിൽ മുട്ടുന്നു. നിന്റെ സഭയ്ക്കുവേണ്ടി നീ സഹിച്ചു എന്ന നിന്റെ കഷ്ടാനുഭവം മൂലം നിന്നോട് അപേക്ഷിക്കുന്നു. നിന്റെ ആദ്യന്തമില്ലാത്ത കൃപയാൽ നിന്റെ സഭ മേൽ നീ കൃപ ചെയ്യേണമെ. ആമ്മീൻ.

പാപികളോടു കരുണ ചെയ്യുന്നവനായ കർത്താവേ! നീ ന്യായം വിസ്തരിക്കുന്ന ദിവസത്തിൽ ഞങ്ങളോടു കരുണ ചെയ്യേണമെ. നിന്റെ കൃപയുടെ ബഹുത്വത്താൽ ഞങ്ങളുടെ കടങ്ങളെ നീ ക്ഷമിക്കേണമെ മനോഗുണമുള്ളവനേ! ഞെരുങ്ങപ്പെട്ടവരായി നിന്റെ വാതിലിൽ മുട്ടിവിളിക്കുന്നവരുടെ യാചനകളെ നീ നൽകണമേ. ആകാശത്തിലുള്ള ഞങ്ങളുടെ ബാവാ! നിന്റെ തിരുമുമ്പാകെ ഞങ്ങൾ ചെയ്യുന്ന സകല ശുശ്രൂഷകളേയും നീ കൈക്കൊണ്ടു ഞങ്ങളുടെമേൽ അനുഗ്രഹം ചെയ്യേണമേ, മേലുള്ളവരുടെ ഉടയവനും താഴെയുള്ളവരുടെ ശരണവുമേ. ഞങ്ങളുടെ ശുശ്രൂഷ കൈക്കൊണ്ടു ഞങ്ങളുടെമേൽ അനുഗ്രഹം ചെയ്യേണമേ, ആമ്മീൻ.

ഹാലേലുയ്യാ ഹാലേലുയ്യാ ഹാലേലുയ്യാ ദൈവമേ നിനക്കു സ്തുതി.
ഹാലേലുയ്യാ ഹാലേലുയ്യാ ഹാലേലുയ്യാ ദൈവമേ നിനക്കു സ്തുതി.
ഹാലേലുയ്യാ ഹാലേലുയ്യാ ഹാലേലുയ്യാ ദൈവമേ! നിനക്കു സ്തുതി
കരുണയുള്ള ദൈവമേ, നിന്റെ കരുണയാൽ ഞങ്ങളോടു കരുണ ചെയ്യേണമേ...

ത്രിത്വത്തിനു സ്തുതി. ത്രിത്വത്തിനു സ്തുതി. ത്രിത്വത്തിനു സ്തുതി. സ്തുതിക്കപ്പെട്ടതും കാതലായതും ആദ്യന്തമില്ലാത്തതുമായ ത്രിത്വത്തെ ഞങ്ങൾ സ്തുതിക്കുന്നു. ദൈവമേ എല്ലാനേരത്തിലും സ്തുതി നിനക്കു യോഗ്യമാകുന്നു. ബാറെക്മോർ.

കല്പനലംഘനത്താൽ ഏദനിൽ കടപ്പെട്ടു എന്ന മനുഷ്യവർഗ്ഗത്തിന്റെ കടങ്ങളും ദോഷങ്ങളും നോമ്പാലെ ക്ഷമിക്കപ്പെടുന്നു. ആദാം പ്രവേശിച്ചു മോക്ഷം നേടുവാൻ പറുദീസായുടെ വാതിലുകളും അതിനാലെ തുറക്കപ്പെടുന്നു.

ദാനിയേൽ നോറ്റു എന്ന നോമ്പാൽ അവൻ സിംഹങ്ങളെ ജയിച്ചു. ഹാനനിയാ ആദിയായ പൈതങ്ങളും തീച്ചുളയുടെ ഭയങ്കരപ്പെട്ട ശക്തിയെ കെടുത്തി. ഏലിയായും രഥത്തിൽ ആകാശത്തിലേക്കു കരേറി. ഈശോ ബർന്നോനും ആകാശത്തട്ടിൽ സൂര്യനേയും ചന്ദ്രനേയും വിലക്കി. നോമ്പിലും നമസ്കാരത്തിലും അഴകതായി താല്പര്യപ്പെട്ടു എന്നവനു ഭാഗ്യം, മോക്ഷവും സന്തോഷങ്ങളുടെ മണവറയും അവനായിട്ടു തുറക്കപ്പെടുന്നു.

തന്റെ നോമ്പാലെ ഞങ്ങളെ  ഞങ്ങളെ സ്വതന്ത്രരാക്കി എന്ന കർത്താവേ! ഞങ്ങളുടെ മേൽ അനുഗ്രഹം ചെയ്യേണമെ. മനുഷ്യപുത്രനായി, മോശയെപ്പോലെയും ഏലിയായെപ്പോലെയും നോമ്പു നോറ്റു എന്ന അത്യുന്നതനായവനേ! നിന്നാലെ മാലാഖമാർക്കു ഞങ്ങൾ സദൃശപ്പെടുകയും നിന്റെ രുചികളാൽ ലോകരുചികളെ നിരസിക്കയും ചെയ്യുമാറാകണമെ. ഞങ്ങൾക്കുവേണ്ടി ഉപവസിച്ചു എന്ന മിശിഹാ കർത്താവേ നിനക്കും നിന്റെ പിതാവിനും സ്തുതി. ഈ ലോകത്തിലും വരുവാനിരിക്കുന്ന  ലോകത്തിലും ഞങ്ങളുടെ മേൽ അനുഗ്രഹം ചെയ്യേണമെ. പ്രാർത്ഥനകളെ കേൾക്കുന്നവനും

യാചനകളെ നൽകുന്നവനുമായ കർത്താവേ! ഞങ്ങളുടെ പ്രാർത്ഥനകളെ കേട്ടു ഞങ്ങളോടു നിരപ്പായി നിന്റെ അനുഗ്രഹങ്ങളാൽ ഞങ്ങളുടെ യാചനകളെ നൽകുമാറാകണമെ.

മാലാഖമാരുടെ സ്തുതി

ഞങ്ങളുടെ കർത്താവായ മിശിഹാ...

**കൗമാ**

## പ്രഭാത നമസ്ക്കാരം

**കൗമാ**

**51-ാം മസുമൂറാ**

**അപേക്ഷ**

കർത്താവേ ജീവന്റെ വഴിയെ വിട്ടു മായകളുടെ പിന്നാലെ ഓടി എന്ന നശിക്കപ്പെട്ട പള്ളാടു ഞാൻ ആകുന്നു. നല്ല ഇടയനേ! നീ പുറപ്പെട്ട് എന്നെ അന്വേഷിക്കേണമെ. ഞാൻ അശേഷം നശിച്ചുപോകുവാൻ എന്നെ നീ കൈവിട്ടുകളയരുതെ. പിന്നെയോ ചുങ്കക്കാരനോടു കൂടെയും ദോഷത്താളത്തിയോടുകൂടെയും ബുദ്ധിയുള്ളവരായ കന്യകമാരോടു കൂടെയും നിന്റെ ആട്ടിൻകൂട്ടത്തിൽ എന്നെ എണ്ണി നിന്റെ മണവറയ്ക്കു പ്രവേശിപ്പാൻ എന്നെ യോഗ്യനാക്കേണമെ. ദൈവമേ! എന്റെ കടങ്ങളെ നീ പുണ്യമാക്കി എന്റെ അകൃത്യങ്ങളെ ഒക്കെയും ക്ഷമിക്കേണമെ. എന്തെന്നാൽ ഞാൻ പാപം ചെയ്തു നിന്നെ കോപിപ്പിച്ചു. ദോഷത്താളത്തിയെപ്പോലെ ഞാൻ നിലവിളിക്കുന്നു. മനുഷ്യരെ സ്നേഹിക്കുന്നവനായ കർത്താവേ, മഹത്വത്താലെ നീ എഴുന്നള്ളിവരുമ്പോൾ പരിശുദ്ധന്മാരുടെ കൂട്ടങ്ങളുടെ ഇടയിൽ നിന്റെ കൃപയ്ക്കു സ്തുതിപാടുവാൻ എന്നോടു കരുണ ചെയ്യേണമെ. മുടിയനായ പുത്രന്റെ സാദൃശ്യത്തിൽ വ്യസനത്താൽ ഞാൻ നിലവിളിക്കുന്നു. എന്റെ പിതാവേ! നീ കൃപ ചെയ്ത്

എന്റെമേൽ അനുഗ്രഹിക്കേണമെ. സ്വർഗ്ഗത്തോടും നിന്റെ തിരുമുമ്പാകെയും ഞാൻ പിഴച്ചു, കൂലിക്കാരനെപ്പോലെ എന്നെ കൈക്കൊള്ളണമെ. നിന്റെ ഭവനത്തിൽ അടിയാനെപ്പോലെ ഞാൻ ആയിക്കൊള്ളാം.
അനുഗ്രഹിക്കുന്നവനായ ദൈവം നീ ആകയാൽ നിന്നോടു ഞാൻ പിഴച്ചു എന്ന സകലവും എന്നോട് നീ ക്ഷമിച്ചു കൊള്ളണമെ.

ഞങ്ങളുടെ കർത്താവേ, മരണത്തിൽ നിന്നെ ഓർമ്മയില്ല. പാതാളത്തിൽ നിനക്കു സ്തോത്രം ചെയ് വാൻ കഴിയുന്നവൻ ആരാകുന്നു എന്നു കേട്ടപ്പോൾ ഞാൻ ഭയന്നു. ഇതിനാൽ എന്റെ പൂർണ്ണഹൃദയത്തോടെ താല്പര്യത്താലെ ഞാൻ നിലവിളിക്കുന്നു. ന്യായവിധിയിൽനിന്നും എന്നെ രക്ഷിക്കുന്നവൻ നീ ആകയാൽ എന്റെ ജീവനുള്ളപ്പോഴും ഞാൻ നിലവിളിക്കുന്നപ്പോഴും നിന്നെ സ്തുതിച്ചു പാടേണ്ടതാകുന്നു.

കർത്താവേ, നിന്റെ വാതിലിൽ ഞാൻ മുട്ടിവിളിക്കുന്നു. നിന്റെ അടിയാരുടെ അപേക്ഷകളെ നീ കേൾക്കേണമെ. അനുതപിക്കുന്ന ഞങ്ങളുടെ നിലവിളിയെ സൂക്ഷിച്ചു നോക്കേണമെ. ഞങ്ങൾക്കു വിരോധമായി നില്ക്കുന്ന ദൈവമില്ലാത്ത പുറജാതികളുടെ ഹേതുവാൽ ഞങ്ങളിൽ നിന്നു നിന്റെ സൂക്ഷ്മത്തെ തിരിപ്പിക്കരുതെ. കർത്താവേ ബലമുള്ള നിന്റെ തൃക്കൈകളാൽ ഞങ്ങളെ രക്ഷിച്ചു ഞങ്ങളുടെമേൽ അനുഗ്രഹം ചെയ്യേണമെ. ഞങ്ങളുടെ കർത്താവേ, ശുദ്ധമുള്ള നോമ്പിനെ സകല തിന്മകളിൽനിന്നും വെടിപ്പാലെ നോല്പാനും നിന്റെ ദൈവത്വത്തെ യോജിപ്പിപ്പാനും തമ്മിൽ തമ്മിൽ സ്നേഹിപ്പാനും ഞങ്ങളുടെ സഹോദരന്മാരെ പ്രിയപ്പെടുവാനും അനുഗ്രഹങ്ങളും പാപമോചനവും ലഭിപ്പാനും ഞങ്ങളെ യോഗ്യരാക്കേണമെ. ദീർഘദർശിയായ മോശ അവന്റെ നോമ്പാലെ ഇസ്രായേൽ ജനത്തിനു പലകകളെ കൈക്കൊണ്ടു. ഏലിയാ മേല്പോട്ട്

എടുത്തുകൊള്ളപ്പെട്ടു. ദാനിയേൽ മൃഗങ്ങളെ ജയിച്ചു. അതിൻവണ്ണം മോക്ഷം നേടുവാനായിട്ട് ഞങ്ങളും നോമ്പുനോററ് അപേക്ഷിക്കുന്നു. കർത്താവേ നാനാവിധക്കാരനായ പുത്രന്റെ സാദൃശ്യത്തിൽ ഞാനപേക്ഷിക്കുന്നു. എന്റെമേൽ നീ അനുഗ്രഹം ചെയ്യണമെ. സ്വർഗ്ഗത്തിലും നിന്റെ തിരുമുമ്പാകെയും ഞാൻ പിഴച്ചു. നിന്റെ ദാസന്മാരിൽ ഒരുത്തനെപ്പോലെ  എന്നെ ചമച്ച് നിന്റെ തിരുനാമത്തെ സ്തുതിച്ചു കൊണ്ടാടുവാൻ നിന്റെ അനുഗ്രഹങ്ങളാൽ എന്റെ കടങ്ങളെ നീ ക്ഷമിച്ചുകൊള്ളണമെ.

മിശിഹാ രാജാവേ, നീ വെളിപ്പെടുന്ന മഹാ വലിയ ദിവസത്തിൽ എല്ലാ പരിഷകളും പ്രവേശിക്കയും കണക്കു ചോദിക്കപ്പെടുകയും ദുഷ്ടന്മാരിൽനിന്നു നല്ലവർ വേർ തിരിയപ്പെടുകയും അവനവനു യോഗ്യമാകുന്ന സ്ഥലത്തേക്ക് ഓരോരുത്തൻ പോകുകയും എരിതീയാകുന്ന അഗ്നി സമുദ്രം അലറുകയും ചെയ്യുമ്പോൾ നിന്റെ കൃപ ഞങ്ങളുടെ മുഖങ്ങളിൽ നിൽക്കുമാറാകേണമെ. കർത്താവെ, നീ കൃപചെയ്തു ഞങ്ങളുടെ മേൽ അനുഗ്രഹം ചെയ്യേണമെ.

ആകാശത്തിലുള്ള ഞങ്ങളുടെ പിതാവേ, നിന്നെ ഞങ്ങൾ നോക്കി വിളിക്കുന്നു. ഞങ്ങൾക്കു സഹായിപ്പാൻ കഴിയുന്ന മറ്റു പിതാവു ഞങ്ങൾക്കില്ലായ്കയാൽ ഞങ്ങളോടു നീ ഉത്തരമരുളിച്ചെയ്യേണമെ. ഞങ്ങൾ ഇല്ലാതെയിരുന്നപ്പോൾ നിനക്കു തിരുവുള്ളമായി ഞങ്ങളെ സൃഷ്ടിച്ചു. ഞങ്ങൾ ഉള്ളപ്പോൾ കർത്താവേ, നിന്റെ കോപം ഞങ്ങളെ നശിപ്പിക്കരുതെ, അവയെ ഞങ്ങൾ കാത്തു നീതിയുടെ വേലകളാൽ നിനക്കു ഞങ്ങൾ ഇഷ്ടന്മാരാകുവാൻ നിന്റെ കല്പനകൾ ഞങ്ങളെ പഠിപ്പിക്കേണമെ. നിന്റെ കരുണയാൽ ഞങ്ങളോടു കരുണ ചെയ്യേണമെ.

എന്റെ കർത്താവേ, അടിമയിൽ നിന്നു അവരെ കൊണ്ടുവന്നു എന്ന രക്ഷപ്പെട്ടവരുടെ കൂട്ടം പ്രവേശിപ്പാൻ നിന്റെ മോക്ഷവാതിൽ തുറന്നുകൊടുക്കേണമെ. നിന്റെ തൊഴുത്തിന് അവരെ നീ പ്രവേശിപ്പിക്കേണമെ. നിന്നോടു അപേക്ഷിച്ചു എന്നതു കൊണ്ട് അവരുടെ ഹൃദയം സന്തോഷിക്കയും, നിൻ മേശയിൽ അവർ ആശ്വസിക്കുകയും നിന്റെ ഭവനത്തിന്റെ പുഷ്ടിയിൽനിന്നും അവർ തൃപ്തരാകയും നിന്റെ നീർപ്പുഴയിൽനിന്നും അവരെ കുടിപ്പിക്കുകയും ചെയ്യേണമെ. മനുഷ്യരെ സ്നേഹിക്കുന്നവനായ കർത്താവേ, ഞങ്ങൾ നിന്നോടു പാപം ചെയ്തു എന്നു ഞങ്ങൾ അറിയുന്നു. ഇതു ഹേതുവാൽ സ്വർഗ്ഗത്തിലേക്കു സൂക്ഷിപ്പാൻ ഞങ്ങളുടെ മുഖം വെളിച്ചപ്പെടുന്നില്ല. മുഖ ലജ്ജയാലെ നിന്നെ ഞങ്ങൾ വിളിക്കുന്നു. നിന്റെ മനോഗുണം ഞങ്ങൾക്കു വേണ്ടി നിന്റെ നീതിയോട് അപേക്ഷിക്കേണമെ. ഞങ്ങളുടെ കർത്താവേ, ഞങ്ങളുടെ നിലവിളിയുടെ ശബ്ദം നീ കേൾക്കേണമെ. ഞങ്ങളുടെ വചനങ്ങൾ നിന്റെ അനുസരണത്തിനു കൈക്കൊള്ളപ്പെടേണമെ. മനോഗുണമുള്ളവനേ, നീ കൃപചെയ്തു ഞങ്ങളുടെമേൽ അനുഗ്രഹം ചെയ്യേണമെ.

**അപേക്ഷ**

ഞങ്ങളുടെ കർത്താവേ അനുഗ്രഹം നിറഞ്ഞിരിക്കുന്ന വലിയ നിന്റെ വാതിലിനെ ഞങ്ങൾക്കു തുറന്നു ഞങ്ങളുടെ അപേക്ഷ കേട്ട് ഞങ്ങളുടെ ആത്മാക്കൾമേൽ അനുഗ്രഹം ചെയ്യേണമെ. ഇതല്ലോ നീതിയുടെ വേലയ്ക്കുള്ള ദിവസം അടുത്തു. പാപിയേ, അനുതാപത്തിനു നീ ഓടിയെത്തി തോട്ടത്തിന്റെ യജമാനൻ കൂലിക്കു വിളിച്ചിട്ടുള്ള വേലക്കാരോടുകൂടെ സംബന്ധിക്കുവാനായി പണം വാങ്ങിക്കൊൾക. വിരുന്നു ഭവനത്തിൽ വിരുന്നുകാരനും നീ ആയിരിക്കുക. നോമ്പു നല്ലതാകുന്നു, സ്നേഹം കൂടാതെ ഒരുത്തൻ നോമ്പുനോക്കുന്നു എങ്കിൽ അവന്റെ വ്രതത്തിനു യാതൊരു വിശേഷതയും ഇല്ല. പ്രാർത്ഥന

സ്നേഹിക്കപ്പെട്ടതാകുന്നു, സ്നേഹം അതിനെ കരേററുന്നില്ലായെങ്കിൽ, അതിന്റെ ചിറകു ബലഹീനതയുള്ളതാകുന്നു. തന്റെ ഇടത്തിൽ അത്യുന്നതനെ കാണുന്നുമില്ല. നീതിമാന്മാരുടെയും പുണ്യവാന്മാരുടെയും നോമ്പിനെ കൈക്കൊണ്ടു എന്ന മിശിഹാ, ഞങ്ങളുടെ നോമ്പും നമസ്കാരങ്ങളും നീ കൈക്കൊണ്ടു ഞങ്ങളുടെമേൽ കരുണ ചെയ്യേണമെ.

## പ്രഭാത നോമ്പിന്റെ സ്തുതിപ്പ്

സകലത്തിന്റെയും ഉടയവനായ കർത്താവേ, നിന്റെ അനുഗ്രഹങ്ങളാൽ ഇന്നേദിവസം പാപം കൂടാതെയിരിപ്പാൻ ഞങ്ങളെ യോഗ്യരാക്കേണമെ. നീതിയിൽ ഞങ്ങൾ പാലിക്കപ്പെടേണമെ. ഞങ്ങളുടെ പിതാക്കന്മാരുടെ ദൈവമായ സർവ്വശക്തിയുള്ള കർത്താവേ, നീ വാഴ്ത്തപ്പെട്ടവനാകുന്നു. നിന്റെ തിരുനാമം എന്നേക്കും സ്തുതിക്കപ്പെട്ടതും ആകുന്നു. കർത്താവേ, നിന്റെ കൃപയും കരുണയും ഞങ്ങളുടെമേൽ ഉണ്ടായിരിക്കേണമെ. കൃപയുള്ള കർത്താവേ, ഞങ്ങളുടെ ശരണം നീ ആകയാൽ നിന്റെ പ്രമാണങ്ങളുടെ വഴി ഞങ്ങളെ പഠിപ്പിക്കേണമെ. അനുഗ്രഹിക്കുന്നവനായ കർത്താവേ നിന്റെ കൃപകൊണ്ടു നിന്റെ ന്യായപ്രമാണത്തിന്റെ വഴി ഞങ്ങളെ തിരിച്ചറിയിക്കേണമെ. പരിശുദ്ധനായ കർത്താവേ, നിന്റെ സകല പ്രകാശങ്ങളാലും ഞങ്ങളെ പ്രകാശിപ്പിക്കേണമേ. എന്നേക്കും നിന്റെ കരുണ ഞങ്ങളുടെമേൽ ഉണ്ടായിരിക്കേണമെ. കർത്താവേ, നിന്റെ കൈവേലയെ ഉപേക്ഷിച്ചു കളയരുതെ. പിതാവും പുത്രനും ശുദ്ധമുള്ള റൂഹായുമായ ദൈവമേ, എന്നേക്കും സ്തുതി നിനക്കു യോഗ്യമാകുന്നു.  സ്തുതി നിനക്കു ചേർച്ചയാകുന്നു. പുകഴ്ച നിനക്കു ന്യായമാകുന്നു. ആമ്മീൻ.

കർത്താവിനെ സ്തോത്രം ചെയ്യുന്നതും ...

**(കൗമാ, വിശ്വാസപ്രമാണം)**

# മൂന്നാം മണി

## കൗമാ

കുററമില്ലാത്ത അധിപതിയും മനുഷ്യരെ സ്നേഹിക്കുന്നവനുമായ രക്ഷകനോടു കഷ്ടാനുഭവത്താലും വെടിപ്പുള്ള നോമ്പാലെയും നാം പ്രാർത്ഥിക്കണം. നോമ്പാലെയും നമസ്ക്കാരത്താലെയും തന്നോടു അപേക്ഷിച്ചു എന്ന നിനുവായക്കാരോടു നിരപ്പായപ്രകാരം നമ്മോടും നിരപ്പാകപ്പെടുവാൻ ന്യായമാകുന്നു. അനുതാപത്തിൽ പൂർണ്ണമായ അപേക്ഷയിൽ മടിക്കാത്തവനും അനുതപിക്കുന്നവർക്കു സഹായിക്കുന്നവനുമായ വാഴ്ത്തപ്പെട്ട കർത്താവേ, നീ കൃപ ചെയ്തു ഞങ്ങളുടെ മേൽ കരുണ ചെയ്യണമെ. തിന്മയിൽ നിന്നു ഒഴിഞ്ഞ് വെടിപ്പുള്ള ഹൃദയത്തോടെ പൂർണ്ണതയുടെ നോമ്പ് നോക്കുന്നവൻ ഭാഗ്യവാൻ. അവൻ ദൈവത്തിൽ എല്ലാസമയവും രഹസ്യമായും പരസ്യമായും ശുശ്രൂഷ ചെയ്യപ്പെടുവാൻ ശുദ്ധമുള്ള ആലയമായി ചമയപ്പെട്ടിരിക്കുന്നു. കർത്താവേ ഞങ്ങളുടെ നോമ്പു നിന്റെ അനുകൂലത്തിനും ഞങ്ങളുടെ പ്രാർത്ഥന അനുസരണത്തിനും ആകേണമെ. നിന്റെ മനോഗുണത്താൽ ഞങ്ങളോടു നിരപ്പായി കൃപയോടു ഞങ്ങളുടെ മേൽ കരുണ ചെയ്യേണമെ. തമ്മിൽ തമ്മിൽ സ്നേഹിക്കുന്നതു തന്റെ കല്പനയുടെ പൂർത്തിയാകുന്നു. എന്നാൽ ഭക്ഷണത്തിൽ നിന്നു ഉപവസിക്കുന്നവനും വൈരാഗ്യവും പൈശൂന്യവും നിറഞ്ഞിരിക്കുന്നവനും ഉണ്ടു്. മദ്യപാനത്തിൽ നിന്നും ഒഴികയും രഹസ്യത്തിൽ തന്റെ സഹോദരനെ കൊല്ലുകയും ചെയ്യുന്നവനും ഉണ്ടു്. ഞങ്ങളുടെ രക്ഷക്കായിട്ടു ജഡം ധരിച്ചു ശുദ്ധമുള്ള നോമ്പു നോറ്റു എന്ന അനുഗ്രഹിക്കുന്നവനായ കർത്താവേ ഞങ്ങൾ നോമ്പുനോറ്റ് കരുണകളെ യാചിപ്പാനും അനുതപിപ്പാനും പാപമോചനം പ്രാപിപ്പാനും ഞങ്ങളെ നീ യോഗ്യരാക്കേണമെ. സകല തിന്മകളിൽ നിന്നും

വഞ്ചനയിൽ നിന്നും വ്യാജത്തിൽ നിന്നും വെടിഞ്ഞു മുഖപ്രസാദത്താലെ നാം പറയണം. കർത്താവേ കൃപ ചെയ്തു ഞങ്ങളുടെ മേൽ നീ കരുണ ചെയ്യേണമെ.

ഈ ലോകത്തിൽ നിന്നു നിത്യവഴിക്കു തണ്ണീർകുടിയെ സമ്പാദിക്കുകയും ഭയങ്കരപ്പെട്ട ദിവസത്തിൽ മഹത്വമുള്ള വസ്ത്രങ്ങളെ ഒരുക്കുകയും ചെയ്യുന്നവനു ഭാഗ്യം. മേശയ്ക്കിരിക്കുന്നവരെ കാൺമാൻ മണവാളൻ മഹത്വത്തിൽ വരുമ്പോൾ ഇവൻ പ്രവേശിച്ചു വിരുന്നിൽ സന്തോഷത്തോടിരുന്നു സ്തുതിപാടും. കർത്താവു തന്റെ സുവിശേഷത്തിൽ വലത്തുഭാഗത്തുള്ളവരോടു അരുളിച്ചെയ്തു. ഞാൻ വിശന്നിരുന്നു. നിങ്ങൾ എനിക്കു ഭക്ഷണം തന്നു; ഞാൻ ദാഹിച്ചിരുന്നു; എനിക്കു നിങ്ങൾ കുടിപ്പാൻ തന്നു. വിലങ്ങിടത്തിൽ എന്നെ നിങ്ങൾ വന്നു കണ്ടു; എന്നെ നിങ്ങൾ സ്നേഹിച്ചു, ലോകത്തെ നിങ്ങൾ ദ്വേഷിച്ചു. ഇതിനാൽ നിങ്ങൾ വന്നു മോക്ഷവും നിത്യജീവനും അനുഭവിപ്പീൻ. പാപികളോടു കരുണ ചെയ്യുന്നവനായ കർത്താവേ നീ ന്യായം വിസ്തരിക്കുന്ന ദിവസത്തിൽ ഞങ്ങളോടു കരുണ ചെയ്യേണമെ. അഴിഞ്ഞു പോകുന്ന സകല ദുർമ്മോഹങ്ങളിൽ നിന്നും ഒഴിഞ്ഞു പൂർണ്ണതയോടെ നോമ്പു നോൽക്കുന്നവർക്കു ഭാഗ്യം. അവർക്ക് ഏദന്റെ പറുദീസായിൽ മണവറയും രാജ്യവും കാക്കപ്പെട്ടിരിക്കുന്നു. ഏലിയാ നാല്പതു ദിവസം നോമ്പ്നോറ്റ് അഗ്നിത്തേരിൽ സ്വർഗ്ഗത്തിലേക്കു കരേറിയതുപോലെ നോമ്പുനോക്കുന്നവൻ സദാനേരവും സ്വർഗ്ഗത്തിലാകുന്നു. മേലുള്ളവരുടെ ഉടയനും താഴെയുള്ളവരുടെ ശരണവുമായ കർത്താവേ ഞങ്ങളുടെ ശുശ്രൂഷ കൈക്കൊണ്ടു ഞങ്ങളുടെ മേൽ കരുണ ചെയ്യേണമെ.

**കൗമാ**

# വലിയ നോമ്പിലെ നമസ്ക്കാരം

[ഇതു ശനി, ഞായർ ഒഴിച്ചുള്ള ദിവസങ്ങളിൽ ഉപയോഗിക്കണ്ടതാകുന്നു ഞായർ കഴിഞ്ഞുള്ള സന്ധ്യയിൽ ആരംഭിക്കണ്ടതും, വെള്ളിയാഴ്ച ഒമ്പതാം മണിയുടെ പ്രാർത്ഥനയോടുകൂടി അവസാനിക്കേണ്ടതും ആകുന്നു.]

## ആറാം മണി

### കൗമാ

പ്രകാശം ഉദിക്കുന്ന മയ്യലിൽ നോമ്പുകാർക്കു വലിയ ഭാഗ്യം. അവർ നീതിമാന്മാരോടും പുണ്യവാന്മാരോടും കൂടെ ആകാശമോക്ഷത്തിൽ ആനന്ദിക്കുന്നു. അവരുടെ നിരൂപണയും അവരുടെ പ്രവൃത്തികളുടെ പ്രതിഫലത്തിൽ സന്തോഷിച്ചാനന്ദിക്കുന്നു വെടിപ്പോടെ നോമ്പു നോക്കുന്നവന്റെ തലമുറ മാലാഖമാരോടു കൂടെ കലരപ്പെട്ടിരിക്കുന്നു. അവൻ നോമ്പുകളിൽ ജയം ധരിക്കപ്പെട്ടവർക്കു സ്നേഹിതനുമായിത്തീരുന്നു. അവനെ പരിപാലിക്കുന്നവൻ കർത്താവാകയാൽ ദുഷ്ടന് അവനെ തൊടുന്നതിനുപോലും കഴിയുകയില്ല. നോമ്പു നല്ലതും ജാഗരണം യോഗ്യമുള്ളതും പ്രാർത്ഥനയും അപേക്ഷയും സ്നേഹിക്കപ്പെട്ടതും ആകുന്നു. ഇവ കോപത്തെ നിരപ്പാക്കി ആത്മാവിനെയും ശരീരത്തെയും ശുദ്ധീകരിക്കുന്നു. നോമ്പാലെയും നമസ്ക്കാരത്താലെയും മനുഷ്യരോടു നിരപ്പാകപ്പെടുന്നു എന്ന് കർത്താവേ നിനക്കു സ്തുതി. ഞങ്ങളുടെ കർത്താവേ നിന്റെ തിരുമനസ്സുപോലെ കരുണകളും മനോഗുണവും പാപമോചനവും സ്വർഗ്ഗരാജ്യത്തിൽ പുത്തനായ ജീവസുകളും ന്യായവിധിയിങ്കൽ ചിന്തപ്പെട്ടതായ കരുണയും ഞങ്ങൾക്കു തന്ന് രഹസ്യങ്ങൾ വെളിപ്പെടുന്ന ദിവസത്തിൽ രാജ്യം നേടുവാൻ ഞങ്ങളെ യോഗ്യരാക്കേണമെ. കയ്പുപെട്ടതായ

അവന്റെ വഞ്ചനയാൽ ദുഷ്ടൻ എന്നെ അടിമപ്പെടുത്തിയതിനാൽ അവനോടു കൂടെ വേലചെയ്തുകൊണ്ട് എന്റെ ആയുസ്സിന്റെ ദിവസങ്ങൾ ഒക്കെയും അതിക്രമത്താൽ ഞാൻ കഴിച്ചുകൂട്ടി. ഞങ്ങളുടെ രക്ഷിതാവേ, പാപത്തിൽ നശിച്ചിരിക്കുന്നതായ നിന്റെ സ്വരൂപത്തോടു കരുണ ചെയ്യണമെ. നാശത്തെ ഞാൻ കാണാതെയിരിപ്പാൻ എന്ന നീ യഥാസ്ഥാനപ്പെടുത്തേണമെ. തന്റെ നോമ്പാൽ ഞങ്ങളെ സ്വതന്ത്രരാക്കി എന്ന കർത്താവേ, ഞങ്ങളുടെമേൽ അനുഗ്രഹം ചെയ്യേണമെ. നിന്റെ നോമ്പു തേനോടു സദൃശമാകുന്നു. നിന്റെ നാവു കയ്പിൽ കലർന്നിരിക്കുന്നു എങ്കിൽ എന്തു പ്രയോജനമുള്ളു? മധുരം കയ്പുരസത്തിനു തിരിയപ്പെടുന്നു. ഞങ്ങൾക്കുവേണ്ടി ഉപവസിച്ചു എന്ന മിശിഹാ നിനക്കു സ്തുതി, നിന്റെ അനുഗ്രഹങ്ങൾ ഞങ്ങളുടെമേൽ ഉണ്ടായി ഈ ലോകത്തിലും വരുവാനിരിക്കുന്ന ലോകത്തിലും ഞങ്ങളോടു കരുണ ചെയ്യേണമെ. പ്രാർത്ഥനകളെ കേൾക്കുന്നവനും യാചനകളെ നൽകുന്നവനുമായ കർത്താവേ, ഞങ്ങളുടെ പ്രാർത്ഥനകളെ കേട്ടു ഞങ്ങളോടു നിരപ്പായി ഞങ്ങളുടെ യാചനകളെ നൽകേണമെ.

**കൗമാ**

## ഒമ്പതാം മണി

**കൗമാ**

ശുദ്ധമുള്ള നോമ്പു വെടിപ്പോടെ നോക്കുകയും നല്ല മനസ്സോടെ ദിഷ്ടതിക്കാർക്കു തന്റെ അപ്പത്തെ വിഭാഗിച്ചു കൊടുക്കയും ചെയ്യുന്നവനു ഭാഗ്യം . ഇവൻ കരുണയുള്ളവനായ കർത്താവിൽ നിന്നു രാജ്യം പ്രതിഫലമായി കൈക്കൊണ്ടു അനുഭവിക്കുന്നു. മോശ ശുദ്ധമുള്ള നോമ്പു നോററു; സൂര്യനെപ്പോലെ അവന്റെ

മുഖം പ്രകാശിച്ചു. ഏലിയാ ദീർഘദർശിയും അവന്റെ നോമ്പാൽ മേല്പോട്ട് എടുത്തുകൊള്ളപ്പെട്ടു. കർത്താവേ ഞങ്ങളും വെടിപ്പും ശുദ്ധവുമുള്ള നോമ്പാൽ നിനക്ക് ഇഷ്ടന്മാരാകുവാനും അഴിവില്ലാത്ത രാജ്യം നേടുവാനും ഞങ്ങളെ നീ യോഗ്യരാക്കേണമെ. കർത്താവു അരുളിച്ചെയ്തിരിക്കുന്ന കാലം സമീപിച്ചിരിക്കുന്നു. അവസരമുള്ളപ്പോൾ നമ്മെത്തന്നെ നാം ഉണർത്തി കണ്ണുനീരാലെയും അനുതാപത്താലെയും അപേക്ഷിച്ച് കരുണകൾ നമുക്കു നൽകുവാൻ നിലവിളിച്ചു പ്രാർത്ഥിക്കണം. എന്നെ നിങ്ങൾ വിളിപ്പീൻ, ഞാൻ ഉത്തരം പറയും എന്നു ശുദ്ധമുള്ള നിന്റെ തിരുവാ അരുളിച്ചെയ്തിരിക്കയാൽ കർത്താവേ, ആത്മാവും ശരീരവും നിന്നെ വിളിക്കുന്നു. നീ കൃപചെയ്തു ഞങ്ങളുടെമേൽ കരുണ ചെയ്യേണമെ. പാപികൾ അനുതപിക്കുന്നു എങ്കിൽ മാലാഖമാർ സന്തോഷിക്കുന്നു എന്നു നിന്റെ സുവിശേഷത്തിൽ ഞങ്ങളെ നീ പഠിപ്പിച്ചു. ഇതല്ലോ അനുതാപത്താലെ നിന്റെ വാതിലിൽ ഞങ്ങൾ മുട്ടുന്നു. മോചനം ഞങ്ങൾക്കു ലഭിപ്പാനായിട്ട് നിന്റെ അനുഗ്രഹങ്ങളുടെ  ചിറകുകളിൽ ഞങ്ങളെ മറയ്ക്കേണമെ. കർത്താവേ മാലാഖമാരുടെയും മനുഷ്യമക്കളുടെയും വായിൽ നിന്നു രാവും പകലും നിന്റെ കൃപയ്ക്കു സ്തുതി വർദ്ധിപ്പാനായിട്ട് ഞങ്ങളെ കൈക്കൊള്ളണമെ. പരിശുദ്ധനും പാപങ്ങളെ  ക്ഷമിക്കുന്നവനുമായ കർത്താവേ, നിന്റെ കരുണയുടെ  ബഹുത്വത്താൽ എന്റെ കടങ്ങളെ നീ പുണ്യമാക്കി എന്റെ അകൃത്യങ്ങളെ നീ ക്ഷമിക്കേണമെ. നിന്നെ സ്നേഹിച്ചിട്ടുള്ള നീതിമാന്മാരോടും നിനക്ക് ഇഷ്ടന്മാരായ പരിശുദ്ധന്മാരോടും കൂടെ പ്രകാശത്തിന്റെ മണവറയിൽ ആനന്ദിപ്പാനും സ്തുതിയും സ്തോത്രവും നിനക്കു പാടുവാനും എന്നെ നീ യോഗ്യനാക്കേണമേ. ഉന്നതത്തിൽ മാലാഖമാരുടെ പതിനായിരങ്ങളുടെ പതിനായിരങ്ങൾ നിനക്കു ശുശ്രൂഷ ചെയ്യുന്നു. ആയിരങ്ങളുടെ ആയിരങ്ങൾ നിന്റെ മഹത്വത്തെ പാടുന്നു. നിന്റെ സ്നേഹം നിമിത്തം മനുഷ്യരിൽനിന്നും മഹത്വം ഉണ്ടാകുവാൻ തന്നെത്താൻ താഴ്ത്തി എന്ന

ഞങ്ങളുടെ രക്ഷിതാവേ ഇതാ മേലിന്നടുത്തവർ നീ പരിശുദ്ധൻ, പരിശുദ്ധൻ, പരിശുദ്ധൻ എന്ന് അട്ടഹസിക്കുന്നു. മണ്ണിന്നടുത്തവർ നിന്റെ ശരീരത്തെയും രക്തത്തെയും കൈക്കൊള്ളുന്നു. പാപികളോടു കരുണചെയ്യുന്നവനായ കർത്താവേ, നീ ന്യായം വിസ്തരിക്കുന്ന ദിവസത്തിൽ ഞങ്ങളോടു കരുണ ചെയ്യണമെ. ന്യായാധിപതിമാരുടെ ക്രമം അവിടെ പ്രവേശിച്ച് നിന്റെ തിരുമുമ്പാകെ എല്ലാവരും നഗ്നതയാലെ ഭ്രമിച്ചു നിൽക്കുമ്പോൾ ഞാൻ നിന്നെ നോക്കിപ്പാർത്തതുകൊണ്ട് എനിക്കു നീ ശരണമായിരിക്കേണമെ. സ്വർഗ്ഗസ്ഥനായ നല്ല ഇടയനേ ഇടത്തുഭാഗത്തു മുട്ടാടുകളും പറുദീസായിൽ മേയുവാൻ വലത്തുഭാഗത്തു കുഞ്ഞാടുകളും വേർതിരിയുമ്പോൾ നിന്റെ കുഞ്ഞാടുകളോടു കൂടെ എന്നെയും നീ യോഗ്യനാക്കേണമെ. മേലുള്ളവരുടെ ഉടയവനും താഴെയുള്ളവരുടെ ശരണവുമായ കർത്താവേ ഞങ്ങളുടെ ശുശ്രൂഷ കൈക്കൊണ്ടു ഞങ്ങളുടെമേൽ നീ കരുണ ചെയ്യേണമെ. കർത്താവേ, നിന്നെ ഞങ്ങൾ നോക്കിവിളിക്കുന്നു. ഞങ്ങളുടെ അപേക്ഷയുടെ ശബ്ദം നീ കേട്ടു ഞങ്ങളുടെ മേൽ കരുണ ചെയ്യേണമെ. കർത്താവേ നിന്റെ കരുണയോടു ഞങ്ങൾ അപേക്ഷിക്കുന്നു. ഞങ്ങളുടെ അപേക്ഷയുടെ ശബ്ദം നീ കേട്ടു ഞങ്ങളുടെ മേൽ കരുണ ചെയ്യേണമെ. കർത്താവേ നിന്റെ കൃപനിമിത്തം ഞങ്ങളുടെ അപേക്ഷയുടെ ശബ്ദം നീ കേട്ടു ഞങ്ങളുടെമേൽ കരുണ ചെയ്യേണമെ. കർത്താവേ, നിന്റെ കൃപനിമിത്തം ഞങ്ങളുടെ നോമ്പും നമസ്ക്കാരവും നീ കൈക്കൊണ്ട് ഞങ്ങളുടെ കടങ്ങളെ പുണ്യമാക്കേണമെ. കർത്താവേ, നിന്റെ കരുണയാലും മനോഗുണത്താലും ഞങ്ങളുടെ അപേക്ഷയുടെ ശബ്ദം നീ കേട്ട് ഞങ്ങളടെമേൽ കരുണ ചെയ്യേണമെ. കർത്താവേ ഞങ്ങൾക്കുവേണ്ടിയുള്ള നിന്റെ വലിയ നോമ്പാൽ, ഞങ്ങളുടെ അപേക്ഷയുടെ ശബ്ദം നീ കേട്ടു ഞങ്ങളുടെമേൽ കരുണ ചെയ്യേണമെ. ബാവായ്ക്കും പുത്രനും ശുദ്ധമുള്ള റൂഹായ്ക്കും സ്തുതി.

## അപേക്ഷ

സ്വഭാവത്തിൽ മരണമില്ലാത്തവനാകുന്ന സ്വർഗ്ഗസ്ഥനായ പിതാവിന്റെ ഏകപുത്രനും വചനവും രാജാവുമായ എന്റെ കർത്താവേ നിന്നെ പ്രസവിച്ച അമ്മയുടെയും നിന്റെ പരിശുദ്ധന്മാരെല്ലാവരുടെയും നമസ്ക്കാരത്താൽ നിന്നെ ഞാൻ പുകഴ്ത്തും എല്ലാ  മനുഷ്യമക്കളുടെയും ജീവനും രക്ഷയ്ക്കും വേണ്ടി തന്റെ കൃപയാൽ വന്നു ശുദ്ധമുള്ളവളും മഹത്വമുള്ളവളുമായ തമ്പുരാനെ പ്രസവിച്ച കന്യാസ്ത്രീ മറിയാമ്മിൽ നിന്നും ശരീരം എടുത്തു ഭേദം കൂടാതെ മനുഷ്യനായി ഞങ്ങൾക്കുവേണ്ടി കുരിശിൽ തൂങ്ങപ്പെട്ടു തന്റെ മരണത്താൽ ഞങ്ങളുടെ മരണത്തെ ചവിട്ടിക്കൊന്നവനായി ശുദ്ധമുള്ള ത്രിത്വത്തിൽ ഒരുവനും തന്റെ പിതാവിനോടും ശുദ്ധമുള്ള റൂഹായോടും കൂടെ ഒന്നുപോലെ വന്ദിക്കപ്പെട്ട് സ്തുതിക്കപ്പെടുന്നവനുമായ ഞങ്ങൾക്കുള്ള മിശിഹാതമ്പുരാനേ ഞങ്ങൾ എല്ലാവരുടെയുംമേൽ നീ കരുണ ചെയ്യേണമെ.

കൗമാ, വിശ്വാസപ്രമാണം, ഇവയ്ക്കുശേഷം താഴെ പറയുന്ന ഓരോന്നും പത്തു പ്രാവശ്യം ചൊല്ലി കുമ്പിടണം

1 കുറിയേലായിസ്സോൻ

2 മോറാൻ എസ്രാഹാം മേലെയിൻ

3 മോറാൻ ഹൂസ്റാഹേം മേലെയിൻ

4 മോറാൻ അനിനുറാഹേം മേലെയിൻ

ശുബഹോലൊക് മോറാൻ… ഇത്യാദി

സ്വർഗ്ഗസ്ഥനായ ഞങ്ങളുടെ പിതാവേ...

കൃപ നിറഞ്ഞ മറിയമേ...